'പൊന്നിൽകുളിച്ചവൾ നില്പൂയാ-
ണങ്ങൊരു
മഞ്ഞക്കണിക്കൊന്ന പൂത്തപോലെ—'

ചങ്ങമ്പുഴക്കവിതകളോട് അമിതമായ കമ്പമുണ്ടായിരുന്ന കാലത്ത്, അവസരമുള്ളപ്പോഴും, ചിലപ്പോഴൊക്കെ അവസരം മനഃപൂർവ്വം ഉണ്ടാക്കിയും, ഉദ്ധരിക്കാൻ താല്പര്യം കാണിച്ചിരുന്ന കവിതാശകലമാണിത്. കൊന്നമരം എവിടെ കണ്ടാലും കുറച്ചുനേരം നോക്കിനിന്നിട്ടല്ലാതെ നടന്നുപോകുന്ന ശീലവും അതുണ്ടാക്കി. പില്ക്കാലത്ത് സസ്യശാസ്ത്രം ഐച്ഛികമായെടുത്ത് പഠിക്കുവാനിട വന്നപ്പോഴാണ് കണിക്കൊന്നയെക്കുറിച്ച് കൂടുതൽ അറിയാൻ അവസരമുണ്ടായത്. മനുഷ്യരെപ്പോലെതന്നെ മരങ്ങളെയും സ്നേഹിക്കുകയും പഠിക്കുകയും ചെയ്യുന്നത് പലവിധത്തിലും പ്രയോജനകരമാണെന്നും മനസ്സിലായി.

# കണിക്കൊന്നയുടെ കാര്യം

പ്രകൃതിഗായകരെന്ന് സ്വയം അവകാശപ്പെടാറുള്ള നമ്മുടെ കവികളിൽ പലരും, അവക്കുചുറ്റും വളർന്നു വിരാജിക്കുന്ന മനോഹരങ്ങളായ തരുനികരങ്ങളെക്കുറിച്ച് തികച്ചും അജ്ഞരാണ്. പ്രകൃതിനിരീക്ഷണവും പഠനവും അവരുടെ അനുഭൂതികളെ ഉത്തേജിപ്പിക്കുന്നതും അപൂർവ്വം തന്നെ. പാടാനും പറയാനും ധാരാളം കാര്യങ്ങളുള്ള വൃക്ഷങ്ങളും ലതകളും ചെടികളും എത്രയാണുള്ളത് നമ്മുടെ നാട്ടിൽ! അവയുടെ 'ആത്മാംശ'ത്തിന്റെ കാര്യം പോകട്ടെ, മങ്ങിയ പ്രതിഛായകൾപോലും മലയാളകവിതകളിൽ കാണാൻ എത്രയുണ്ട്? നിത്യഹരിതമായ നന്ദനോദ്യാനംപോലെ വിരാജിക്കുന്ന കേരളത്തിൽ ജീവിക്കുന്ന കവികളുടെ ഹൃദയത്തെ സസ്യജാലങ്ങളുടെ സൗന്ദര്യം എന്തുകൊണ്ട് പ്രചോദിപ്പിക്കുന്നില്ല?

ഭാരതത്തിന്റെ ആത്മാവു കണ്ടെത്തിയ അനുഭൂതിയുടെ നൂതനമേഖലകൾ തുറന്നുകാട്ടിയ, മഹാകവി കാളിദാസനെപ്പോലെ പ്രകൃതിനിരീക്ഷണപടുക്കളായ കവികൾ അധികംപേർ ഇല്ല. നർമ്മദാ നദീതടങ്ങളിൽ സൗന്ദര്യവും സൗരഭ്യവും പ്രസരിപ്പിച്ചു വളർന്നുവിരാജിച്ചു വിലസിയിരുന്ന പൂമരങ്ങളും, ലതകളും ചെടികളും മുതൽ, ഹിമാലയസാനുക്കളിലും ഉത്തരഭാരതത്തിലെ ഫലഭൂയിഷ്ഠങ്ങളായ സമതലപ്രദേശങ്ങളിലും ഋതുഭേദങ്ങൾക്കൊപ്പം ഭാവവ്യത്യാസങ്ങൾ വിളംബരം ചെയ്തുകൊണ്ടു വളർന്നുനിന്നിരുന്ന സസ്യജാലങ്ങൾവരെ, അദ്ദേഹത്തിന്റെ കാവ്യപ്രപഞ്ചത്തിലെ കഥാപാത്രങ്ങളെപ്പോലെ കരുത്തുള്ളവരാണ്. സസ്യസമ്പത്തിനെ ഇത്രയധികം പ്രേമിച്ചിരുന്ന മറെറാരു മഹാകവിയില്ല. മാർദ്ദവമേറിയ മരവുരിയണിഞ്ഞ്, വൈവിധ്യമാർന്ന പുഷ്പഹാരം ധരിച്ച്, കറുത്തിരുണ്ട കബരീഭാരത്തിൽ ശുദ്ധിയും ശുഭ്രതയും പ്രസരിപ്പിക്കുന്ന നറുമലർ ചൂടി, തോഴിമാരൊത്ത് എരുക്കും മുരിക്കും. ചുക്കുത്തിമുല്ലയും, മണിമരുതും കൊന്നയും മഞ്ഞപ്പൂക്കുലകൾ ചേർത്ത് മനോഹരമായിട്ടുള്ള കണ്വാശ്രമപ്രാന്തങ്ങളിൽ, തോഴിമാരൊത്ത് മദാലസയായി വിലസിയിരുന്ന ശകുന്തളയുടെ ചിത്രം ദുഷ്യന്തൻമാർക്കല്ലാതെ ആർക്ക് മറക്കാനൊക്കും? മനുഷ്യരെപ്പോലെ ചൈതന്യവും ആത്മാവും വൃക്ഷലതാദികൾക്കുമുണ്ടെന്ന് ആവിഷ്കരിച്ചുകാണിക്കുവാൻ സാധിച്ചത് കാളിദാസന്റെ പ്രകൃതിപ്രേമത്തിന്റെ ഊഷ്മളഭാവങ്ങളാലാണ്. ഭാഗ്യദോഷം കൊണ്ടാകാം, കാളിദാസന്റെ കണ്ണുകൾ കിട്ടിയിട്ടുള്ള കവികൾ പിന്നെ ഇല്ലാതായി!

ഭാരതീയമായതെന്തും നിരസിക്കാനും നിരാകരിക്കാനും എല്ലാററിനും പടിഞ്ഞാറേക്കു നോക്കുവാനും തല്പരരായി

ത്തീർന്ന ഒരു തലമുറയുടെ പിൻതുടർച്ചാവകാശികളാണ് നാമെല്ലാം. ഇവിടത്തെ ശ്രേഷ്ഠങ്ങളായ വിഭവങ്ങളെ പാശ്ചാത്യർ അംഗീകരിച്ചാലേ, ഇവിടെയും സ്വീകാര്യമാകൂ എന്ന നിലവന്നു. കലകളുടെയും സാഹിത്യത്തിന്റെയും സംഗീതത്തിന്റെയും ശാസ്ത്രത്തിന്റെയും കാര്യങ്ങളിൽ മാത്രമല്ല നമ്മുടെ സസ്യജാലങ്ങളുടെ കാര്യങ്ങളിലും ഇത് സത്യമാണ്. നമ്മുടെ പൂമരങ്ങളുടെ കാര്യം പ്രത്യേകിച്ച് എടുത്തുപറയേണ്ടതത്രെ! സായിപ്പന്മാർ അവയുടെ അഴകിനെക്കുറിച്ച് വാചാലമായി വർണ്ണിക്കാൻ തുടങ്ങുന്നതുവരെ, നാടൻ സായിപ്പന്മാർക്ക് അവയിൽ സൗന്ദര്യം കാണാൻ സാധിച്ചില്ല! പൂവരശും, പുളിയും, പൂമരുതും, കണിക്കൊന്നയും വാകയുമൊക്കെയാണ് ഈ മണ്ണിൽ, കോണിഫറെയും കാക്ടസുകളെയും, കോലൻമരങ്ങളെയുംകാൾ പ്രസക്തിയും ഔചിത്യവും അലങ്കാരവുമരുളുന്നതെന്ന വസ്തുത പാശ്ചാത്യൻ പറഞ്ഞതിനുശേഷമാണ് നാം സ്വീകരിച്ചുതുടങ്ങിയത്!

കേരളത്തിലെ പൂമരങ്ങളെയും പൂച്ചെടികളെയും പുഷ്പിക്കുന്ന ലതകളെയും കാൻവാസിലേക്കു പകർത്തിയിട്ടുള്ള എത്ര ചിത്രകാരന്മാരുണ്ട് നമുക്ക്? ഒരു പറുദീസയാണ് ഇവിടമെന്ന് വിദേശികൾ വിശേഷിപ്പിക്കുന്ന നമ്മുടെ നാട്ടിലെ സസ്യജാലങ്ങൾ, ഈ വികാരജീവികളെന്നഭിമാനിക്കുന്നവരുടെ ചേതനയെ എന്തുകൊണ്ടു പ്രചോദിപ്പിക്കുന്നില്ല? ഇവരെയും സ്വാധീനിക്കുവാൻ വിദേശത്തുനിന്ന് വികാരങ്ങൾ ഇറക്കുമതി ചെയ്യപ്പെടേണ്ടതുണ്ട്! മാധവമേനോന്റെ, മുളങ്കാടിന്റെയും ഈഴകച്ചെമ്പകത്തിന്റെയും അതുപോലെയുള്ള അപൂർവ്വം ചിത്രങ്ങളുടെയും കാര്യം ഒഴിവാക്കിയാൽ വേറെ എത്രയെണ്ണമുണ്ട് നമുക്ക് എടുത്തുകാണിക്കാൻ? ലാളിത്യവും, അതോടൊപ്പം ലാഘവവും അങ്ങേയറ്റത്തെ മാധുര്യവും സംവേദാർദ്രതയോടെ പകർന്നുകൊടുക്കുന്നമേൽ സൂചിപ്പിച്ച ചിത്രങ്ങൾ, ഉന്നതന്മാരായ ജപ്പാനിലെ ചിത്രകാരന്മാരുടെ സൃഷ്ടികളോടൊപ്പം നില്ക്കുവാൻ അവകാശമുള്ളവയത്രേ.

ആഹ്ലാദപുരസ്സരം ആണ്ടുതോറും വന്നുചേരുന്ന വിഷുപ്പുലരിയിൽ കാണാനൊരുക്കുന്ന കണിക്കോപ്പിന്റെ കൂട്ടത്തിൽ സൗഭാഗ്യത്തിന്റെയും സന്തോഷത്തിന്റെയും പ്രതീകമായി സ്ഥാനമേല്ക്കുന്നത് കണിക്കൊന്നപ്പൂങ്കുലയാണ്! അതിപ്രധാനവിഭവമായി അതിനെ കരുതുന്നവരോടു ചോദിച്ചാൽ മതി, കൊന്നയെന്ന പൂമരത്തെക്കുറിച്ചുള്ള അജ്ഞതയുടെ ആഴം കാണുവാൻ. അതിനെക്കുറിച്ചു അറിവുണ്ടാകുന്നത് ആസ്വാദനക്ഷമതയേയും അതിനോടുള്ള സ്നേഹത്തെയും പോഷിപ്പിക്കുകയില്ലേ?

‘കൊന്ന പൂക്കുമ്പോൾ ഉറങ്ങിയാൽ മരുതു പൂക്കുമ്പോൾ പട്ടിണി—’ എന്ന് ഒരു ശൈലിയുണ്ട് നമ്മുടെ ഭാഷയിൽ. ഇതിന്റെ പിന്നിൽ എന്തൊക്കെ വിവരങ്ങളാണ് ഒതുങ്ങിക്കിടക്കുന്നത്! അതു വിശദീകരിക്കാൻ ഇവിടെ തുനിയുന്നില്ല. രാജവൃക്ഷമെന്നും സുവർണ്ണകമെന്നും മറ്റും വിശേഷിപ്പിക്കാറുള്ള ഈ പൂമരം തികഞ്ഞ സ്വദേശിയാണ്! കേരംപോലും വന്നുകയറി ഇവിടെ വേരുറച്ച വിദേശിയാണെന്നു നാം ഓർമ്മിക്കാറില്ല! തികച്ചും സ്വദേശിയായ കണിക്കൊന്നയോട് നമുക്കു കൂടുതൽ താല്പര്യമുണ്ടെന്നു തീർച്ച! (മണ്ണിന്റെ മക്കൾ വാദം വളർന്നുവരുന്ന ഇക്കാലത്തു പ്രത്യേകിച്ചും!) ഇതുകൊണ്ടാകാം കണിക്കോപ്പുകളിൽ കൊന്നപ്പൂവിന് പ്രമുഖസ്ഥാനം സിദ്ധിച്ചത്! തങ്ങളുടെ സൗന്ദര്യ സാരാംശങ്ങളെല്ലാം സമന്വയിപ്പിച്ച് മീന-മേട മാസങ്ങളിൽ പൂക്കുലകളായി പ്രദർശിപ്പിക്കുന്ന കണിക്കൊന്ന, പ്രിയദർശിനി തന്നെ. നേരത്തെ ഇലകളെല്ലാം പൊഴിച്ച് പൂക്കുലകൾ കൊണ്ടുള്ള സ്വർണ്ണക്കുടപോലെ കണിക്കൊന്ന, വിഷുവാഘോഷിക്കാൻ തയ്യാറാകുന്നു.

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

കണിക്കൊന്നയുടെ (Cassia fistula) ജാതിയിൽപ്പെടുന്ന മറ്റു പൂമരങ്ങളെ ഇവിടെ വിസ്മരിക്കുന്നില്ല. മഞ്ഞക്കൊന്നയെന്നു പറയാറുള്ള മരം (Casiamea)

സയാമിൽനിന്നു് ഇവിടെ എത്തിച്ചേർന്നതാണത്രേ! അല്പ ചുമപ്പുകലർന്ന പൂക്കളോടുകൂടിയ ചെങ്കൊന്ന (C. grandis) സൗന്ദര്യം വളരെയുള്ള മരമാണു്. പക്ഷേ അതു് കൊന്നയുടെ കൂട്ടത്തിൽ പെടുന്നതാണോയെന്നു് പലരും സംശയിക്കും. കാരണം, കൊന്നപ്പൂവിന്റെ നിറം മഞ്ഞയെന്നല്ലാതെ സങ്കല്പിക്കുവാനുള്ള പ്രയാസമാണു്. ഉദ്യാനസ്ഥലങ്ങളിൽ തനതായ പ്രാഭവത്തോടെ സ്ഥാനംപിടിക്കുന്ന ഈ പൂമരത്തിൽ പറവകൾ ധാരാളം തടിച്ചുകൂടുന്നതു് പതിവാണു്. നാട്ടിൻപുറത്തുകാർ പുഴക്കടിക്കൊന്നയെന്നു പറയുന്ന വൃക്ഷത്തെ (C. alata) മറന്നുകൂടാ പേരിൽനിന്നുതന്നെ പ്രകടമാകുന്നതുപോലെ ഇതിന്റെ ഇല പുഴക്കടിക്കു് പററിയ മരുന്നാണത്രേ! ചിന്നാമുക്കിയെന്നു് ഔഷധഗുണമുള്ള മരവും കൊന്നയുടെ കുലത്തിൽ പെടുന്നതുതന്നെ ചിന്നാമുക്കിയുടെ (C. angustifolia) ഔഷധവീര്യം വൈദ്യന്മാർ തന്നെ പറയട്ടെ വസന്തകാലം വന്നിരിക്കുന്നു എന്നു് വടക്കേയിന്ത്യക്കാരെ ഓർമ്മപ്പെടുത്തുന്നതു് അവിടെ കുടിയുറപ്പിച്ചിട്ടുള്ള ബർമ്മാക്കൊന്ന (C. remigera) യാണെന്നു പറയുന്നതിനു് മടിക്കേണ്ടതില്ല അതിമനോഹരമായ ഈ വൃക്ഷം ആരുടെ ആത്മാവിലാണു് പുളകമണിയിക്കാത്തതു്! വരത്തനാണെങ്കിലും വത്സലപുത്രനായി അതിനെ ഭാരതം ദത്തെടുത്തുകഴിഞ്ഞു ഉദ്യാനങ്ങളിലും രാജവീഥികളുടെ അതിരുകളിലും വളർത്തുന്ന പൂമരങ്ങളുടെ കൂട്ടത്തിൽ വിദേശികളായ മററുചില കൊന്നകളുമുണ്ടു്. പൂങ്കുലകൾ മാത്രമല്ല തഴച്ചുവളരുന്ന ഇലകളും ഇവയിൽ ധാരാളമാണു്. അതുകൊണ്ടു് നല്ല തണൽ നൽകാൻ വിഷമമില്ല ജാവക്കൊന്ന (C. javanica) യവദ്വീപിൽ നിന്നു് വന്നിട്ടുള്ളതാണെന്നു പറയേണ്ടതില്ല ജാവയും കേരളവും തമ്മിലുള്ള പ്രകൃതിസാദൃശ്യവും മററു ബന്ധങ്ങളും ഇവിടെ സൂചിപ്പിക്കുവാനെ സ്ഥലമുള്ളു ഏതാണ്ടു് റോസു് നിറമുള്ള ഇതിന്റെ പുഷ്പങ്ങൾ സുന്ദരങ്ങളാണെന്നു് വിശേഷിച്ചു പറയേണ്ടല്ലോ ലങ്കക്കൊന്ന (C. marginata) കഠിനമായ തവിട്ടുനിറമുള്ള പുഷ്പങ്ങളാണു് കാഴ്ചവയ്ക്കുന്നതു്. മലയത്തിലും (കുറേയൊക്കെ ഭാരതത്തിലും) സ്ഥിരവാസം അവകാശപ്പെടാവുന്ന മലയൻകൊന്നയും കാഠിന്യമുള്ള ചുവപ്പുനിറത്തോടുകൂടിയ പൂക്കളാണു് ചൂടുന്നതു്. ഈ പൂമരങ്ങളെല്ലാം ഈർപ്പം അധികമുള്ള പ്രദേശങ്ങളോടു് പ്രിയമുള്ളവയാണു്. മേയ്-ജൂൺ മാസങ്ങളിലാണു് പൂക്കാലം

മരങ്ങളുടെ കാര്യമാണല്ലോ പറഞ്ഞതു് കൊന്നയുടെ കുലത്തിൽ ചില എളിയ അംഗങ്ങളുമുണ്ടു്. നമ്മുടെ നാട്ടിൽ ആരും ശ്രദ്ധിക്കാതെ, പലപ്പോഴും അവഗണനയ്ക്കു പാത്രമായി, വഴിവക്കിലും വെളിപ്രദേശത്തുമൊക്കെ മഴക്കാലം കഴിയുമ്പോൾ കുരുത്തു വളരുന്ന തകര (C tora) ഇതിലൊരാളാണു്. 'ഇന്നലെ പെയ്ത മഴയ്ക്കു് ഇന്നു കുരുത്ത തകര — എന്ന ശൈലിയുടെ അടിസ്ഥാനമെന്തായാലും അതു് ആദരവിന്റെ സൂചനയല്ലെന്നു് തീർച്ചയുണ്ടു്. തകരയുടെ ഇലയിൽ ഇരുമ്പിന്റെ അംശം കൂടുതലുണ്ടെന്നാണു് വിശ്വാസം രക്തക്കുറവുള്ളവർക്കു് ഉത്തമമായി അതു് ഉപയോഗിക്കാവുന്നതുമാണു് ഊളൻ തകരയെന്നു് ചിലയിടങ്ങളിൽ പറയാറുള്ള പൊന്നാരവീരൻ (C occidentalis) മറെറാരു വിലയേറിയ മരുന്നാണു്.

നല്ല പച്ചിലച്ചാർത്തുള്ള മരമാണു് കണിക്കൊന്നയെന്ന കാര്യവും മറന്നുകൂടാ. മാർച്ചുമാസത്തിൽ നേരത്തെ ഇലകൾ പൊഴിക്കും പിന്നെ പൂക്കാലമായി. ആദ്യത്തെ മഴ കഴിഞ്ഞാൽ മരമാകെ പുതിയ നാമ്പുകൾ പൊട്ടും. എത്രയും കുറഞ്ഞ കാലം കൊണ്ടു് തളിരും തുടർന്നു് ഇരുണ്ട പച്ചനിറമുള്ള ബഹുപത്രികകളും കൊണ്ടു് മരമാകെ മൂടും. കൊന്നയില പച്ചിലവളത്തിനു് ഉത്തമമാണു്. അതുപോലെ തുകൽ ഊറയ്ക്കിടുന്നതിനും അതു് ഉതകും. കൊന്നപ്പട്ടയാണു് കൂടുതൽ നല്ലതു്. കൊന്നപ്പട്ടയ്ക്കു കിട്ടുന്ന വില കാരണം കൊന്നമരം വിപത്തു് നേരിടുന്നുമുണ്ടു് അതിന്റെ പട്ടമുഴുവൻ വാർന്നെടുത്തു് വിററു കാശാക്കുന്നവർ അതിനോടു ഒട്ടും ഔദാര്യം പ്രദർശിപ്പിക്കാറില്ല പട്ടമുഴുവൻ നഷ്ടപ്പെട്ടു് ദയനീയമായി നിൽക്കുന്ന കൊന്നമരങ്ങൾ വനപ്രദേശങ്ങളിൽ പോലും കാണാവുന്നതാണു്. ക്രമേ

(ശേഷം 62-ൽ)

എൻെറ രഹസ്യഭാഗങ്ങളിലേയ്ക്ക് അവളുടെ വിരലുകൾ പരതിനടന്നു. ആനന്ദമൂർച്ഛയിൽ പുളഞ്ഞുകൊണ്ട് ഞാൻ പറഞ്ഞു. 'ഇല്ല തങ്കമ്മേ ഒരിക്കലുമില്ല.' ഈ നശിച്ച ജീവിതത്തിൽനിന്നും മോചനമില്ലെന്നു് വ്യക്തമായ രാത്രിയായിരുന്നു അതു്.

ആഹാരം പൂർണ്ണമായി വെറുത്തുതുടങ്ങിയതായിരുന്നു അദ്ദേഹത്തിൻെറ രോഗത്തിൻെറ ആരംഭം. നാലു ദിവസം ആഹാരം കഴിക്കാതെയിരുന്നപ്പോൾ അതു് അപകടസൂചനയാണെന്നു് മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞില്ല. അഞ്ചാം ദിവസം രാവിലെ ബോധമററനിലയിലാണു് തങ്കമ്മ അദ്ദേഹത്തെ കണ്ടതു്. ഡോക്ടർ ഒരാഴ്ച രാത്രിയും പകലും അതീവശ്രദ്ധയോടെ ചികിത്സിച്ചതുകൊണ്ടു് രക്ഷപ്പെട്ടു. അദ്ദേഹത്തിനു് പഴയ ജീവിതത്തിലേക്കു് തിരിച്ചുപോകാൻ രണ്ടുമാസത്തെ വിശ്രമം സഹായിച്ചു. ഓഫീസുകാര്യങ്ങളിൽ പഴയതുപോലെ ശ്രദ്ധിച്ചുതുടങ്ങിയപ്പോൾ എനിക്കു സമാധാനമായി.

എന്നെക്കുറിച്ചു് നാട്ടിൽ പരന്ന കഥകൾ അദ്ദേഹത്തിൻെറ ചെവിയിലുമെത്തിയിരിക്കണം. എന്നാൽ ഒരിക്കലുമതേക്കുറിച്ചു് എന്നോടു ചോദിക്കാനദ്ദേഹം തയ്യാറായില്ല. സ്വന്തം ഭാര്യ ഇഷ്ടാനുസരണം പരപുരുഷന്മാരുമായി പരസ്യമായി കാമകേളികളാടുന്നു എന്നറിഞ്ഞാൽ ഏതൊരു ഭർത്താവാണു് ക്ഷമിച്ചിരിക്കുക. നാട്ടിലുടനീളം പറഞ്ഞുകേട്ട കഥകൾ പലരും അദ്ദേഹത്തോടു നേരിട്ടു പറയുകയും ചെയ്തു. എന്നിട്ടുപോലും അതേക്കുറിച്ചു് അന്വേഷിക്കാനോ അറിയാനോ അദ്ദേഹം തയ്യാറായില്ല. ഒരിക്കൽ ഞാൻ അദ്ദേഹത്തോടു ചോദിച്ചു: "എന്നെക്കുറിച്ചു് നാട്ടുകാർ പറയുന്നതൊന്നും കേട്ടില്ലേ? എന്താണു് ഇതുവരെ എന്നോടൊന്നും ചോദിക്കാഞ്ഞതു്". (തുടരും)

മൗനത്തിന്നാഴങ്ങളിൽമുങ്ങിയൊരു-
പ്രജ്ഞയിൽ
മൂകമായിരിക്കേണ്ടും മോഹത്തിൻ-
പറവകൾ
മുക്തിതേടി വ്യഗ്രതയോടിപ്പോൾ-
പറക്കുന്നു;
വ്യർത്ഥമീയദ്ധ്വാനമെൻ
മനസ്സിൽപ്പോലും സത്യം.
മുക്തിതൻപ്രകാശമങ്ങകലെയേതോ-
ഗോത്ര
വർഗ്ഗക്കാർകൊളുത്തുന്ന-
ദ്യുതിയെന്നപകർഷ-
മുദ്രകൊത്തുവോരുടെ
ചാപല്യമേററുഴികളിൽ
പെട്ടെന്നുപതിച്ച ഞാൻ-
ഞെട്ടിയങ്ങുണർന്നുപോയ്.
പകലിൽ പടവെട്ടി
പശിമാററുവോരന്തിമികവിൽ-
ക്കുട്ടമിരുൾ
മാളത്തിൽ തളരുമ്പോൾ;
മധുരാനുഭൂതിയേകുന്നൊരമ്പിളിക്കല
മലരിൻ ചൊടികളിൽ ചുംബനം-
വർഷിക്കുമ്പോൾ
തരുവിൻ താരുണ്യത്തിൻ-
മുദ്രകൾമുകുളങ്ങൾ
മുകരാൻ മൂവന്തിയോടൊപ്പമെത്തിടും-
തെന്നൽ
മണവാട്ടിതൻമണിയറയിൽ,-
മാംസംവില്ക്കും
മഹിളമരുവിടുമിടത്തിൽ,മനീഷിതൻ
മഹത്വം മോഹിപ്പിക്കും-
ഋഷിവാടങ്ങൾക്കുള്ളിൽ
സമഭാവമോലലയുന്നതിൻപേരിൽജീവ-
ന്നമൃതവഹിയവളപകർഷയാകുമോ?
... ... ... ......................................
കവിഞാനിറങ്ങുന്ന തെരുവിൽ-
സായംകാല
സുഹൃദം കൈമാറുവോരൊപ്പ-
മൊന്നലയുവാൻ.

(8-ൽനിന്നും തുടർച്ച)

ണ മരം ഉണങ്ങിപ്പോകുകയാണു പതിവു്. വെളിപ്രദേശങ്ങളിലും വെള്ളം കുറവുള്ള കുന്നിൻ ചരിവുകളിലും പാഴ് പറമ്പുകളിലും കണിക്കൊന്ന വച്ചുപിടിപ്പിക്കാൻ പ്രയാസമില്ല. മഴക്കാലത്തു് വിത്തോ, തയ്യോ വച്ചാൽ വളരെവേഗം വേരുപിടിച്ചു വളർന്നുകൊള്ളും. മററു ചെടികൾ ഉപേക്ഷിക്കാത്ത, ആടുമാടുകൾ അതിൻെറ ഇല കടിക്കുന്നതല്ല. ഇലയിലുള്ള എന്തോ രാസപദാർത്ഥം കന്നുകാലികൾക്കു് വലിയ വെറുപ്പാണു്!